

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



തനിച്ചിരിക്കാനാണ് എനിക്ക് എപ്പോഴും താല്പര്യം. ഇപ്പോഴെന്നല്ല ചെറുപ്പകാലത്തുപോലും എന്റെ മാനസികനില അങ്ങനെയായിരുന്നു. അന്ന് — സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്ത് — ഏറെക്കാലം ഞാൻ ദേവികുളത്തു താമസിച്ചിരുന്നു. സന്ധ്യയ്ക്കുശേഷം, വിജനമായ ചെറിയ പാതയിലൂടെ ഞാൻ നടന്നപ്പോൾ എന്തൊരു ആഹ്ളാദമാണ് ഞാൻ അനുഭവിച്ചിരുന്നത്. കാട്ടുറോസകളും മനുഷ്യന്റെ പരിചരണമില്ലാതെ ഇരുവശത്തും വളർന്നുനില്ക്കുന്ന മുട്ടക്കോസുകളും. അകലെ ആനമുടി. രണ്ടു മരങ്ങൾക്കിടയിലൂടെ ചന്ദ്രക്കല പ്രകാശിക്കുമ്പോൾ യുവാവാണെങ്കിൽ 'എന്റെ കൂടെ നടക്കാൻ ഒരു സുന്ദരികൂടി ഉണ്ടായിരുന്നെങ്കിൽ' എന്നു വിചാരിച്ചേനേ. ഞാൻ ബാലൻ. അതുകൊണ്ട് എന്നും ഈ ഏകാന്തത ഉണ്ടാകട്ടെ എന്നു ഞാൻ അഭിലഷിച്ചു. ഏകാന്തതയോടുള്ള ഈ താൽപര്യംകൊണ്ട് ക്ളാസ്സുകൾ അവസാനിച്ചതിനുശേഷവും എറണാകുളത്തെ മഹാരാജാസ് കോളേജിലെ എന്റെ മുറിയിൽ രാത്രി ഏഴുമണിവരെ ഞാൻ ഇരുന്നിട്ടുണ്ട്. അനവദ്യമായ ആഹ്ളാദത്തിനു വിധേയനായിട്ടുണ്ട്. എന്നാൽ ഒരുദിവസം അങ്ങനെയിരിക്കുമ്പോൾ പെട്ടെന്ന് ഒരു ചിന്ത എന്നിൽ അങ്കുരിച്ചു. ആരിരുന്ന കസേരയിലാണ് ഞാൻ ഇരിക്കുന്നത്? 'കോസ്മിക് വിഷൻ' ഉണ്ടായിരുന്ന ഒരു കവിമാത്രമേ കേരളത്തിലുണ്ടായിരുന്നുള്ളു. അദ്ദേഹം — ജി. ശങ്കരക്കുറുപ്പ് — ദീർഘകാലമിരുന്ന കസേരയിലാണ് ഞാൻ ഇരിക്കുന്നത്. അല്പജ്ഞനായ എനിക്ക് അതിനെന്ത് അധികാരം? ഞാൻ എഴുന്നേറ്റു. മുറിപൂട്ടി. പടിഞ്ഞാറുവശത്തെ രാജരഥ്യയിലൂടെ നടന്നു. എന്റെ ചിന്ത മറ്റൊരു രീതിയിലായി. എല്ലാ സ്ഥലങ്ങളിലും ഇതല്ലേ നടക്കുന്നത്? പ്രിൻസ്ടൺ യൂണിവേഴ്സിറ്റിയിൽ ഐൻസ്റ്റൈയ്ൻ ഫിസിക്സ് കൈകാര്യം ചെയ്യുമ്പോൾ എന്റെ കോളേജിൽ, അറിയപ്പെടാത്ത ഒരാൾ ആ ശാസ്ത്രം കുട്ടികളെ പഠിപ്പിക്കുന്നു. എ.ആർ രാജരാജവർമ്മ ഇരുന്ന കസേരയിൽ പില്ക്കാലത്ത് ആരെല്ലാമിരുന്നു! ക്രമാനുഗതമായ അധഃപതനവും ജീർണ്ണതയുമാണ് ഏതു മണ്ഡലത്തിലും. സാഹിത്യത്തിലോ? സാഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ളയും ജോസഫ് മുണ്ടശ്ശേരിയും കുട്ടിക്കൃഷ്ണമാരാരും ഇരുന്ന സ്ഥാനങ്ങളിൽ ഞാനുൾപ്പെട്ടവർ കയറിക്കൂടാൻ ശ്രമിക്കുകയല്ലേ? ഈ ചിന്ത ഒരിക്കൽ ഞാൻ പരസ്യമായി ആവിഷ്കരിച്ചപ്പോൾ നോവലിസ്റ്റ് കെ. സുരേന്ദ്രൻ എന്നോടു ചോദിച്ചു:- 'എന്തൊരു നോൺസെൻസാണ് നിങ്ങൾ പറയുന്നത്. എം. എസ്. സുബ്ബലക്ഷ്മിയും സൈഗാളും പങ്കജ് മല്ലിക്കും പാടുന്നു എന്നതുകൊണ്ട് വേറെ ആർക്കും പാടണ്ടേ?' ശരിയാണ് ആ ചോദ്യം. പക്ഷേ പാടുന്നവർക്കു തങ്ങൾ ആരാണെന്ന ബോധം ഉണ്ടായിരുന്നാൽ മതി. 'കുട്ടിക്കൃഷ്ണമാരാരാണ് ഞാൻ' എന്ന് ഞാൻതന്നെ വിചാരിക്കാതിരുന്നാൽ മതി. ഞാനങ്ങനെ വിചാരിച്ചാൽ എന്റെ ദൗർബ്ബല്യത്തിന്റെ നേർക്ക് ഞാൻ കണ്ണടയ്ക്കുന്നുവെന്നേ കരുതാനുള്ളു.

## ബോധേശ്വരൻ

**റോ**മാക്കാരനായ വെറുമൊരു പട്ടാളക്കാരനാണ് യേശുക്രിസ്തുവിനെ വധിക്കാൻ ആജ്ഞാപിച്ചത്. ആജ്ഞാപിച്ചവന്റെ പേര് അന്നേ ലോകം മറന്നു. വധിക്കപ്പെട്ട മഹാവ്യക്തിയുടെ പടംവച്ച് ഞാനിന്നു പൂജിക്കുന്നു. അതിന്റെ മുൻപിൽ ആഴ്ചയിൽ ഒരുദിവസം ഇരുപത്തിനാലു മണിക്കൂറും മെഴുകുതിരി കത്തിക്കൊണ്ടിരിക്കുന്നു. സൊക്രട്ടീസിനെ വധിക്കാൻ കല്പിച്ച ജഡ്ജിമാരിൽ ഒരുത്തന്റെയെങ്കിലും പേരു വായനക്കാർക്കു പറയാമോ? സാദ്ധ്യമല്ല. ലോകമങ്ങനെയാണ്. അതുകൊണ്ട് പരമം പ്രാപിച്ച ബോധേശ്വരനെക്കുറിച്ച് എഴുതാൻ എനിക്ക് അർഹതയില്ലെന്ന് ഒരു തോന്നൽ. ആ തോന്നലുണ്ടെങ്കിലും ഞാൻ എഴുതിപ്പോവുകയാണ് അദ്ദേഹത്തെ ഞാൻ ആദ്യമായി കാണുന്നതും സംസാരിക്കുന്നതും അമ്പതുകൊല്ലം മുൻപാണ്; അന്നത്തെ സയൻസ് കോളേജിന്റെ മുൻവശത്തുവച്ച്. ''വരൂ നമുക്ക് ഈ പുൽത്തകിടിയിലിരിക്കാം'' എന്നു അദ്ദേഹം വിളിച്ചതനുസരിച്ച് ഞാൻ അദ്ദേഹത്തോടൊരുമിച്ച് കോളേജ് വളപ്പിലേക്കുകയറി പുൽത്തകിടിയിൽ ഇരുന്നു. അദ്ദേഹം ആവശ്യപ്പെടാതെ ഞാൻ 'അതുതാനമലം വരദം സുഖദം' എന്ന കാവ്യം ചൊല്ലി. അതു മുഴുവനും കേട്ടിട്ട് അദ്ദേഹമെന്നോടു ചോദിച്ചു:- ''ഈ കവിതയുടെ സിഗ്നിഫിക്കൻസ്

പടിഞ്ഞാറൻ ദേശങ്ങളിലെ കഥാകരൻമാർ ബുദ്ധിക്കു സംതൃപ്തി നൽകാനായി 'മസ്തിഷ്കപരങ്ങളായ കഥകൾ രചിച്ചുവയ്ക്കുമ്പോൾ കുറെപ്പേരെങ്കിലും രസിക്കും. കേരളത്തിലെ പൈങ്കിളി എഴുത്തുകാർ ആഗതാർത്തവകളെയും ആഗതശ്മശ്രുക്കളെയും മാത്രമല്ല, അനാഗതാർത്തവകളെയും അനാഗതശ്മശ്രുക്കളെയും ക്ഷുദ്രവികാരപ്രതിപാദനം കൊണ്ട് രസിപ്പിക്കുന്നുണ്ടല്ലോ.



779


കാവാബാത്ത

ഗേഷയുടെ സ്പർശമാണ് കവിത.

എന്താണ്?'' ഞാൻ മറുപടി നൽകി:- ''ഇതു പ്രേമഗാനമാണെന്നു പലരും പറയുന്നു സ്വാമി. പക്ഷേ ഇതൊരു മിസ്റ്റിക് കവിതയാണ്''. അരുണാഭങ്ങളായ കണ്ണുകൾ എന്നിൽ പതിച്ചു. ''ശരി. നിങ്ങളെങ്കിലും സത്യം മനസ്സിലാക്കിയല്ലോ.'' ബോധേശ്വരൻ അങ്ങനെയായിരുന്നു. നമ്മൾ തിരുവനന്തപുരം മാത്രം കാണുമ്പോൾ നമ്മുടെ അടുത്തിരിക്കുന്ന അദ്ദേഹം കേരളമാകെക്കാണും. നമ്മൾ കേരളം ദർശിക്കുമ്പോൾ അദ്ദേഹം ഭാരതമാകെക്കാണും. ഹിമാലയത്തിന്റെ ഉപത്യകയിൽ ചെന്നുനിന്ന് നമ്മൾ അവിടം മാത്രം ദർശിക്കുമ്പോൾ ബോധേശ്വരൻ എവറസ്റ്റിനെയാകും ദർശിക്കുക. ഈ വിദൂരവീക്ഷണവും വിശാലവീക്ഷണവും അദ്ദേഹത്തിന്റെ സവിശേഷതകളായിരുന്നു. അതുകൊണ്ടാണ് അദ്ദേഹം നെഹ്റുവിനെപ്പോലും വിമർശിച്ചത്. പ്രൊഫസർ എസ്. ഗുപ്തൻനായർ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ ഹൃദയസ്പർശകവും സത്യസന്ധവുമായ ലേഖനത്തിൽ ഇക്കാര്യം പരോക്ഷമായി പ്രസ്താവിച്ചിട്ടുണ്ട്. ഗുപ്തൻ നായർ എന്തെഴുതിയാലും ആർജ്ജവമുണ്ട്; ആകർഷകതയുമുണ്ട്. ആ ഗുണങ്ങൾ ഈ പ്രബന്ധത്തിലും സംദൃശ്യമാണ്. 'എരിഞ്ഞടങ്ങിയ അഗ്നിപർവ്വതം' എന്ന രീതിയിലുള്ള പ്രയോഗങ്ങൾ ക്ളീഷേയാണ്. അമ്മാതിരി പ്രയോഗങ്ങൾ പത്രലേഖകന്മാർക്കും റ്റി.വിയിലും റേഡിയോയിലും ന്യൂസ് വായിക്കുന്നവർക്കും വിട്ടുകൊടുക്കണം. ഉഷ കിരീടം നിലനിറുത്തിയെന്നും ഉഷ വിടവാങ്ങുന്നുവെന്നും മറഡോണ അട്ടിമറിച്ചെന്നും അവർ പറഞ്ഞുകൊള്ളട്ടെ. ഗുപ്തൻനായരും അദ്ദേഹത്തെപ്പോലുള്ള പ്രഗല്ഭന്മാരും 'എരിഞ്ഞടങ്ങിയ അഗ്നിപർവ്വതം' എന്നും മറ്റും പ്രയോഗിക്കരുത്. മഹച്ചരമത്തെ നിസ്സാരമാക്കാനേ അതു പ്രയോജകീഭവിക്കൂ.

## എന്തിന് ഈ വാക്യസമാഹാരം?

വേരക്കുട്ടി വീട്ടിന്റെ മുൻവശത്തു നിന്നു ഉറക്കെപ്പാടുന്നത് അവൾക്കുവേണ്ടി മാത്രമല്ല. വീട്ടിലുള്ളവർക്കും വേണ്ടിയാണ്. വീട്ടിലുള്ളവർക്കു മാത്രമോ? ഭവനത്തിന്റെ മുൻവശത്തുള്ള പാതയിലൂടെ പോകുന്ന സ്ത്രീകൾക്കും പുരുഷന്മാർക്കും വേണ്ടിയാണ്. അവർ അതു ഗ്രഹിച്ചു എന്നതിനുതെളിവ് അവരുടെ മന്ദസ്മിതം തന്നെ. അതാ ആ വയലിൽ കൊക്കുകൾ വെള്ളച്ചിറകുവീശി പറന്നുവന്ന് ഇരിക്കുന്നത് മീൻമാത്രം തേടിയല്ല. പച്ച നിറമാർന്ന നെൽച്ചെടികൾക്കു വെണ്മയുടെ സങ്കലനം കൊണ്ടു ചാരുതവരുത്താൻ കൂടിയാണ്. ധാവള്യം കൊണ്ട് എന്റെ നേത്രങ്ങൾക്കു സുഖമരുളാനാണ്. തെല്ലകലെ കടമ്മനിട്ട രാമകൃഷ്ണൻ വീട്ടിന്റെ വരാന്തയിൽ വന്നുനിന്നു പാതയിലേക്കു നോക്കുന്നത് ആലസ്യമാണ്ട പകലിന് എങ്ങനെ അഭിമുഖീഭവിക്കും എന്നാലോചിച്ചു തീർപ്പു കല്പിക്കാനാവാം. അതേസമയം 'കാട്ടാള'നും 'ശാന്ത'യും 'പൂച്ച'യും ഒക്കെ രചിച്ച കവിയെ അദ്ദേഹമങ്ങനെ അനിച്ഛാപൂർവകമായി നിന്നില്ലെങ്കിൽ നമ്മളെങ്ങനെ കാണാനാണ്? ലോകത്തുള്ള എന്തും ആരും അവയറിയാതെ മറ്റുള്ളവരോടു ബന്ധപ്പെടുന്നു.

പടിഞ്ഞാറൻ ദേശങ്ങളിലെ കഥാകാരന്മാർ ബുദ്ധിക്കു സംതൃപ്തി നല്കാനായി 'മസ്തിഷ്കപര'ങ്ങളായ കഥകൾ രചിച്ചുവയ[...] മ്പോൾ കുറെപ്പേരെങ്കിലും രസിക്കും. കേരളത്തി[...] പൈങ്കിളി എഴുത്തുകാർ ആഗതാർത്തവകളെയും ആഗതശ്മശ്രുക്കളെയും മാത്രമല്ല, അനാഗതാർത്തവകളെയുംഅനാഗതശ്മശ്രുക്കളെയുംക്ഷുദ്രവികാര പ്രതിപാദനം കൊണ്ട് രസിപ്പിക്കുന്നുണ്ടല്ലോ. ആവർത്തിക്കട്ടെ. ഏതു വസ്തുവും, ഏതു പ്രവർത്തനവും മറ്റൊന്നിനോടു ബന്ധപ്പെട്ടിരിക്കുന്നു. ഒരപവാദം അശോകൻ ചരുവിലിന്റെ രചനകൾ മാത്രമാണ്. അർത്ഥമുണ്ടെങ്കിലും വികാരരഹിതങ്ങളായ, അഭിവീക്ഷണശൂന്യങ്ങളായ കുറേ വാക്യങ്ങൾ എഴുതിവയ്ക്കുക എന്നതിൽക്കവിഞ്ഞ് അദ്ദേഹത്തിന് ഒന്നും അനുഷ്ഠിക്കാനില്ല. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ അദ്ദേഹമെഴുതിയ 'പക്ഷിക്കൂടുകൾ' എന്ന കഥയും ഞാനിവിടെപ്പറഞ്ഞ പരമാർത്ഥം സ്പഷ്ടമാക്കിത്തരും. ഒരു വിവാഹത്തിനു പോയിട്ടുവന്ന ഭർത്താവ് ഉറങ്ങുന്നില്ലെന്നുകണ്ട് ഭാര്യ ശാസിക്കുന്നു. അയാൾ കിടക്കുന്നു. ഉറക്കം വരുന്നില്ല. ആ വിവാഹത്തിൽ പങ്കുകൊണ്ട ഒരു ബാലേട്ടനെക്കുറിച്ചു വിചാരിക്കുന്നു. ഫ്ളാഷ് ബാക്കിൽ പലതും ദർശിക്കുന്നു. ഒടുവിൽ അയാളും ഭാര്യയുംകൂടി ആ ബാലേട്ടന്റെ മരണമന്വേഷിച്ചുപോയിട്ടു തിരിച്ചുവരുന്നു. (ബാലേട്ടൻ മരിച്ചെന്നാണ് ഞാൻ ധരിച്ചത്. കഥയിൽ അതു സ്പഷ്ടമാക്കിയിട്ടില്ല) കൂട്ടുകാരൻ കൈപിടിച്ചു കുലുക്കിയാൽ അയാളുടെ സ്നേഹമെന്ന വികാരം കരതലത്തിലൂടെ നമ്മുടെ ശരീരത്തിലേക്കു പകരും. തരുണി ചിരിച്ചാൽ അവളുടെ ബഹുമാനമോ സ്നേഹമോ ആ ചിരിയിലൂടെ പുരുഷനു ലഭിക്കും. 'ഒന്നും പ്രതിഫലം വേണ്ടെനിക്കാ മഞ്ജു മന്ദസ്മിതം കണ്ടു കൺകുളിർത്താൽമതി' എന്നു കേൾക്കുമ്പോൾ മാധുര്യം നമ്മുടെ ഹൃദയത്തിലേക്കു സംക്രമിക്കുന്നു. ഒരു വാക്കുമാത്രമേ പ്രയോഗിക്കുന്നുള്ളൂ എന്നിരിക്കട്ടെ. ഒന്നുകിൽ അത് ബുദ്ധിക്കു സംതൃപ്തി നല്കണം. അല്ലെങ്കിൽ ഒരു വികാരബിന്ദുവെങ്കിലും ഹൃദയത്തിൽ വീഴ്ത്തണം. ഇതിനൊന്നും അശോകൻ ചരുവിലിനു കഴിയില്ല. അദ്ദേഹം നിർജ്ജീവങ്ങളായ കുറെ വാക്യങ്ങളുടെ കൂമ്പാരമുണ്ടാക്കിയിട്ട് 'ഇതാ ഒരു കഥ വായിക്കൂ' എന്നു നമ്മളോടു പറയുന്നു.

☆ ☆ ☆ ☆

'സ്റ്റാമ്പ് തീർന്നുപോയിട്ടാവും കത്തുകൾക്കു മറുപടി അയയ്ക്കാത്തത്. എന്നാലിതാ ഒരു രൂപയുടെ സ്റ്റാമ്പ് ഇതോടൊന്നിച്ച് അയയ്ക്കുന്നു' എന്നൊരാൾ. എന്നിട്ടും മറുപടി എഴുതാൻ തോന്നിയില്ല. കത്തിലെ വാക്യങ്ങൾക്കു ആർജ്ജവമുണ്ടെങ്കിൽ, വൈകാരികതയുണ്ടെങ്കിൽ കോരിച്ചൊരിയുന്ന മഴ നനഞ്ഞുകൊണ്ടും ഞാൻ പോസ്റ്റാഫീസിലേക്കു ഓടും സ്റ്റാമ്പ് വാങ്ങാൻ. കത്തയച്ച ആളിന് ഒരു രൂപയല്ല രണ്ടു രൂപ നഷ്ടം.

## സാവിത്രിയും ഗേഷയും

ഭാഷാംഗന ''രാമരാജാ ബഹദൂറി''ലെ സാവിത്രിയെപ്പോലെയാണെന്നു ഭാസ്കരൻ നായർസ്സാറ് എഴുതിയിട്ടുണ്ട്. (സാറ് എന്നെ ദ്രോഹിച്ച ആളാണെങ്കിലും അദ്ദേഹം മരിച്ചുപോയതിൽ എനിക്കു അനല്പമായ ദുഃഖമുണ്ട്. ഇതെഴുതുമ്പോഴും എനിക്കു ആ വിഷാദം)

കുമകുമാരനെപ്പോലെ മലയാളമങ്കയുടെ സിംഹാസനത്തിലേക്കു വള്ളത്തോൾ കയറിച്ചെന്ന കാഴ്ച അദ്ദേഹം കാണുന്നു. അനുഗൃഹീതനായിരുന്ന ഭാസ്കരൻനായർസ്സാറിന് അങ്ങനെയൊക്കെ കാണാൻ കഴിയും എനിക്കു കഴിയില്ല. ഞാൻ ഭാഷാംഗനയെ യാസുനാരി കാവാബാത്തയുടെ Snow Country എന്ന നോവലിലെ നായിക കോമാക്കോ ആയി കാണുകയാണ്. ആ നോവലിനെത്തന്നെ ഒരു കൊച്ചുകഥയാക്കിയിട്ടുണ്ട് കാവാബാത്ത. Gleanings from Snow Country എന്ന പേരിലുള്ള ആ രചന പികഡോർ പ്രസാധനം ചെയ്ത Palm-of-the hand Stories എന്ന പുസ്തകത്തിൽ വായിക്കാം. ടോക്കിയോയിൽ താമസിക്കുന്ന ഷിമാമുറ വടക്കേ ജപ്പാനിലെ ഹിമഭൂമിയിലേക്കു പോകുന്നു. അയാൾക്കു പരിചയമുള്ള കോമാക്കോ എന്ന ഗേഷയെ കാണാൻ (geisha = Japnese singing and dancing girl) സ്ത്രീയെ കാണുന്നതു മാത്രമല്ല സുന്ദരം. അവളുടെ സ്പർശംപോലും മനോഹരവും സുഖപ്രദവുമാണ്. ഒരുകാലത്ത് കോമോക്കോയെ സ്പർശിച്ച ഇടതുകൈയിലെ ചൂണ്ടുവിരൽ കണ്ടപ്പോൾ അയാൾ അവളെ ഓർമ്മിച്ചു. സ്പർശത്താൽ ആ വിരൽ ഇപ്പോഴും ആർദ്രമാണ്. വിരൽ മൂക്കിലേക്കു കൊണ്ടുവന്ന് ഷിമാമുറോ മണപ്പിച്ചുനോക്കി. ആ വിരൽ കൊണ്ടുതന്നെ തീവണ്ടിയിലെ കണ്ണാടി ജന്നലിൽ അയാൾ ഒരു വര വരച്ചു. അവിടെ ഒരു സ്ത്രീയുടെ കണ്ണ്. അപ്പുറത്തിരുന്ന ഒരു പെൺകുട്ടിയുടെ പ്രതിഫലനമാണത്. (പുറം 228, 229. Palm-of-the-hand Stories £5=99. Spl. Price £2 = 95)

ഗേഷയുടെ സ്പർശമാണ് കവിത. പക്ഷേ കെ.എൽ. ശ്രീകൃഷ്ണദാസിന്റെ "ബാലികാവർഷ"വും ഡോക്ടർ കെ. കുഞ്ഞുണ്ണിരാജായുടെ "രാജാവിന്റെ കവിത"യും (രണ്ടും മാതൃഭൂമി ആഴ്ചപ്പതിപ്പിൽ) നിലംതല്ലിക്കൊണ്ടുള്ള അടിപോലിരിക്കുന്നു. കുഞ്ഞുണ്ണിരാജാ കെ.കെ. രാജായുടെ കവിതയെക്കുറിച്ച് ഓർക്കുകയാണ്. ശ്രീകൃഷ്ണദാസ് ഒരു സമുദായ മാലിന്യത്തിന്റെ നേർക്കു പരിഹാസപൂർവ്വം നോക്കുന്നു. കവിത 'രാമരാജാ ബഹദൂറി'ലെ സാവിത്രിയായാലും 'ഹിമഭൂമി'യിലെ ഗേഷയായാലും സൗന്ദര്യത്തിന്റെ കഞ്ചുകം ധരിച്ചിരിക്കേണ്ടേ? രണ്ടുപേർക്കും അതറിഞ്ഞുകൂടാ.

### നിരീക്ഷണം

ബർട്രൻഡ് റസ്സലിന്റെയോ അൽഡസ് ഹക്സിലിയുടെയോ പുസ്തകങ്ങൾ വായിക്കുമ്പോൾ അവരുടെ ഉജ്ജ്വലങ്ങളായ ചിന്തകൾകണ്ട് സ്വാഭാവികതയാണ് അവയുടെ മുദ്ര എന്നു ഞാൻ മനസ്സിലാക്കുന്നു. അതല്ല റൊളാങ് ബാർഥിന്റെയും മിഷൽ ഫൂക്കോയുടെയും ഗ്രന്ഥങ്ങൾ വായിക്കുമ്പോഴത്തെ സ്ഥിതിവിശേഷം. ചിന്തയ്ക്കു വേണ്ടിയുള്ള ചിന്തയാണ് അവരുടേതെന്ന് എനിക്കു തോന്നുന്നു. ഒരു ദാഹരണം നൽകാം. ബാർഥിന്റെ The Death of the Author എന്ന പ്രബന്ധത്തിൽ ഗ്രന്ഥകാരൻ അയാളെഴുതിയ പുസ്തകത്തിന്റെ ഭൂതകാലമാണെന്ന് (past) പറഞ്ഞിരിക്കുന്നു. പുസ്തകവും ഗ്രന്ഥകാരനും രണ്ടു കാലയളവുകളിൽ. പുസ്തകത്തിനു മുൻപാണ് ഗ്രന്ഥകാരന്റെ നില. അച്ഛൻ കുഞ്ഞിന്റെ ജനനത്തിനുകാരണക്കാരനാവുമ്പോൾ അച്ഛൻ ആദ്യം; കുഞ്ഞ് രണ്ടമത്. അതുപോലെ ഗ്രന്ഥകാരൻ ആദ്യകാലത്ത്; ഗ്രന്ഥം പില്ക്കാലത്ത്. പക്ഷേ നവീനകാലത്തെ രചയിതാവ് (Scriptorഎന്നു ബാർഥ്) രചനയോടൊരുമിച്ച് ജനിക്കുന്നു. രചന വാക്കുകളുടെ വരയല്ല, ഗ്രന്ഥകാരൻ എന്ന ഈശ്വരന്റെ സന്ദേശമല്ല. അനേകമാനങ്ങളാർന്ന സ്ഥലമാണത്. അവിടെ ഒന്നിനും മൗലികതയില്ല. അവ തമ്മിൽച്ചേരുകയും തമ്മിലടിക്കുകയും ചെയ്യുന്നു.

ബാർഥിന്റെ ഈ ചിന്ത എനിക്കു ഒരു വിധത്തിലും പ്രയോജനപ്പെടുന്നില്ല. ഇതിന്റെ അവലംബമില്ലാതെ യൂഗോയുടെ നോവലുകളും അത്യന്താധുനികനായ ഗ്രിയേയുടെ നോവലുകളും വായിച്ചുരസിക്കാൻ എനിക്കു കഴിയും. എന്നാൽ റസ്സൽ, കോൺറഡിന്റെ ഹാർട് ഒഫ് ഡാർക്ക്നെസ്സ് എന്ന കൊച്ചു നോവലിനെക്കുറിച്ച് എഴുതുമ്പോൾ അത് ആ രചനയുടെ ആസ്വാദനത്തിന് എന്നെ സഹായിക്കുന്നു. ബാർഥ് എവിടെ? ഞാനെവിടെ? എങ്കിലും എനിക്കു തോന്നുന്നതു ഞാൻ പറയണമല്ലോ.

☆ ☆ ☆ ☆

2. ചങ്ങമ്പുഴ കൃഷ്ണപിള്ള പുരോഗാമിയായിരുന്നു. ഒരളവിൽ കമ്മ്യൂണിസ്റ്റുമായിരുന്നു. എന്നാലും രാഷ്ട്രവ്യവഹാരത്തിന്റെ പേരിലുള്ള അന്ധത്വം അദ്ദേഹം പരിഹാസത്തിനു വിഷയമാക്കിയിരുന്നുവെന്ന് 'പാടുന്ന പിശാച്' വായിച്ചവർക്കൊക്കെ അറിയാം. "സ്റ്റാലിന്റെ മീശതാൻ മീശ" "ആ നല്ല മീശപോൽ മീശയില്ല" "ഇന്നിപ്പോൾ റഷ്യയെ നോക്കിപ്പഠിക്കണം. മന്നിതിൽ നമൊക്കെ മീശവയ്ക്കാൻ" എന്ന് കവി എഴുതിയതിന്റെ പേരിൽ ആരും അദ്ദേഹത്തെ കമ്മ്യൂണിസ്റ്റു വിരുദ്ധൻ എന്നു വിളിച്ചില്ല.

ചങ്ങമ്പുഴയെയും എന്നെയും സമീകരിക്കാൻ എനിക്കു യത്നമില്ല. നക്ഷത്രവും പുല്ക്കൊടിയും പോലുള്ള വ്യത്യാസം യഥാക്രമം ചങ്ങമ്പുഴയ്ക്കും എനിക്കും തമ്മിലുണ്ട്. എങ്കിലും പുരോഗമനാശയങ്ങൾ പ്രചരിപ്പിക്കുന്ന 'സാഹിത്യവാരഫല'ത്തെ നാലുപേർ ദേശാഭിമാനി വാരികയിലൂടെ നിന്ദിച്ചിരിക്കുന്നു. ഇതു പൈങ്കിളിക്കുറിപ്പാണുപോലും! വിശ്വസാഹിത്യത്തിൽ മാസ്റ്റർ പീസുകൾ ആവിർഭവിക്കുമ്പോൾ അവ അക്ഷീണയത്നം നടത്തിസ്സമ്പാദിച്ച് രാത്രി രണ്ടുമണിവരെ ഉറക്കമൊഴിച്ചിരുന്നു വായിച്ച് സാധാരണക്കാർക്കുപോലും മനസ്സിലാകുന്ന മട്ടിൽ അവയെക്കുറിച്ച് എഴുതുന്ന ഈ ലേഖനപരമ്പര പൈങ്കിളിക്കുറിപ്പാകുന്നതെങ്ങനെ? ദേശാഭിമാനിവാരികയിൽ കെ.ഇ.എൻ എഴുതിയ വിദ്യുജ്ജനോചിതമായ ലേഖനം വായിച്ചപ്പോൾ എനിക്കു സന്തോഷമേ തോന്നിയുള്ളു. ആ ലേഖനത്തെ അവലംബിച്ചുകൊണ്ടാണ് നാലുപേരും വിഷം വമിക്കുന്നത്.

യഥാർത്ഥത്തിൽ മാർക്സിസ്റ്റ് വിരുദ്ധൻമാരായവരെ ഇക്കൂട്ടർ വെറുതേവിടുന്നു. വെറുതേ വിടുകമാത്രമല്ല അവരെ ബഹുമാനിക്കുകയും ചെയ്യുന്നു. മാർക്സിസം ഒരു ചിന്താഗതിയാണ്. അതിനെ വേണമെങ്കിൽ എതിർക്കാം. പക്ഷേ 'ഫനാറ്റിക്കാ'യി എതിർക്കുമ്പോൾ പുച്ഛമാണ് എനിക്കു തോന്നുന്നത്. എതിർക്കുന്നതിൽ 'ഫനാറ്റി

യഥാർത്ഥത്തിൽ മാർക്സിസ്റ്റു വിരുദ്ധൻമാരായവരെ ഇക്കൂട്ടർ വെറുതേ വിടുന്നു. വെറുതേ വിടുക മാത്രമല്ല അവരെ ബഹുമാനിക്കുകയും ചെയ്യുന്നു... എതിർക്കുന്നതിൽ 'ഫനാറ്റിസിസം' (അമിതമായ ഭ്രാന്ത്) കാണിക്കുന്നവരെ, മാർകസിസ്റ്റുകാർക്ക് പ്രാധാന്യമുള്ള സമ്മേളനങ്ങളിൽ വിളിച്ചു പ്രസംഗിപ്പിക്കുന്നു. അവരുടെ കഴുത്തിൽ പൂമാലയിട്ടും കൈകളിൽ പൂച്ചെണ്ടു വച്ചുകൊടുത്തും ബഹുമാനിച്ചയയ്ക്കുന്നു. മാർക്സിസ്റ്റ് അല്ലെങ്കിലും പുരോഗമനാശയങ്ങൾ പ്രചരിപ്പിക്കുന്ന എന്നെ അപമാനിക്കുന്നു.



ബാർഥ്

'എം.എസ്. സുബ്ബലക്ഷ്മിയും സൈഗാളും പങ്കജ് മല്ലിക്കും പാടുന്നു എന്നതുകൊണ്ട് വേറെ ആർക്കും പാടണ്ടേ?' ശരിയാണ് ആ ചോദ്യം. പക്ഷേ, പാടുന്നവർക്കു തങ്ങൾ ആരാണെന്ന ബോധം ഉണ്ടായിരുന്നാൽ മതി.



ബോധേശ്വരൻ

സിസം' (അമിതമായ ഭ്രാന്ത്) കാണിക്കുന്നവരെ, മാർക്സിസ്റ്റുകാർക്ക് പ്രാധാന്യമുള്ള സമ്മേളനങ്ങളിൽ വിളിച്ചു പ്രസംഗിപ്പിക്കുന്നു. അവരുടെ കഴുത്തിൽ പൂമാലയിട്ടും കൈയിൽ പൂച്ചെണ്ടു വച്ചുകൊടുത്തും ബഹുമാനിച്ചയയ്ക്കുന്നു. മാർക്സിസ്റ്റ് അല്ലെങ്കിലും പുരോഗമനാശയങ്ങൾ പ്രചരിപ്പിക്കുന്ന എന്നെ അപമാനിക്കുന്നു. ഇത്തരം വിഷമയങ്ങളായ കത്തുകൾക്കുസ്ഥാനം നല്കേണ്ടതു ഉത്കൃഷ്ടമായ ദേശാഭിമാനി വാരികയിലല്ല. ദേശാഭിമാനി ഓഫീസിൽ ഇരിക്കുന്ന ചവറ്റുകുട്ടകളിലാണ്.

## വികാരം മാത്രം

സാഹിത്യത്തിൽ തൽപരത്വമുള്ളയാളാണ് ഞാൻ. അതുകൊണ്ടു തന്നെയാണ് ചലച്ചിത്രം കാണാൻ ഞാൻ പോകാത്തതും. സിനിമ അതിൻേറതായരീതിയിൽ കലയായിരിക്കാം. എങ്കിലും സാഹിത്യം പ്രദാനം ചെയ്യുന്ന അനുഭൂതി അതേയളവിൽ ചലച്ചിത്രം നൽകുകില്ല. ഓഴ്സൺ വെൽസ് അഭിനയിച്ചാലും ഷെയ്ക്സ്പിയറിൻെറ മക്ബത്തിന് തുല്യമാവില്ല ആ അഭിനേതാവിൻെറ ചിത്രം. നോർമയുടെയും ലെസ്ലിഹോവേഡിൻെറയും റോമിയോ ആൻഡ് ജൂലിയറ്റ് മനോഹരമായ ചിത്രമാണ്. പക്ഷേ ഷെയ്ക്സ്പിയറിൻെറ ആ നാടകത്തിൻെറ അടുത്തെങ്ങും വരില്ല അത്. കാരണം വ്യക്തമാണ്. റോമിയോ ജൂലിയറ്റിനോടും ജൂലിയറ്റ് റോമിയോവിനോടും സംസാരിക്കുമ്പോൾ ഞാൻ അവരെ കാണുന്നില്ല. അവരുടെ വാക്കുകൾ മാത്രമേ എൻെറ ഹൃദയത്തിൻെറ അഗാധതയിലേക്കു ചെല്ലുന്നുള്ളു. ചലച്ചിത്രത്തിൽ നിന്നു അതേ വാക്കുകൾ കേൾക്കാമെങ്കിലും ബാൽക്കണിരംഗത്തിലെ ഇമേജുകൾക്കാണ് പ്രാധാന്യം. അപ്പോൾ വാക്കുകൾക്കുള്ള പ്രാധാന്യം നഷ്ടപ്പെടുന്നു. ഇമേജുകളുടെ സമാക്രമണം പദങ്ങൾ ഉളവാക്കുന്ന രസാനുഭൂതിക്ക് അല്ലെങ്കിൽ ഭാവാനുഭൂതിക്കു തടസ്സം സൃഷ്ടിക്കുന്നു. അതിനാൽ ചലച്ചിത്രത്തിന് ഒരിക്കലും സാഹിത്യത്തിൻെറ മേന്മയുണ്ടാവുകയില്ല. (ഇമേജുകളെക്കുറിച്ചുള്ള ചിന്തയ്ക്കു മൗലികതയില്ല. ഫ്രഞ്ചെഴുത്തുകാരൻ റോബ്ഗ്രിയേയുടെ ആശയമാണത്).

ദേശാഭിമാനിവാരികയിൽ പ്രഭാകരൻ പഴശ്ശി എഴുതിയ "പാവം കൊളത്തെ" എന്ന ചെറുകഥ വായിക്കുമ്പോൾ എൻെറ മുൻപിൽ ഇതിവൃത്തമില്ല, സംഭാഷണമില്ല, അന്തരീക്ഷമില്ല. ആകെയുള്ളത് മകന് അമ്മയോടും അമ്മയ്ക്കു മകനോടുമുള്ള സ്നേഹം. മരുമകൾക്കു അമ്മായിയോടുള്ള വിദ്വേഷം. ജീവിതത്തിൻെറ കോമഡിയും ട്രാജഡിയും. ഈ വിഷയത്തെ അവലംബിച്ച് ചലച്ചിത്രം നിർമ്മിച്ചാൽ അതെന്നെ സ്പർശിച്ചില്ലെന്നുവരും. എപ്പോൾ രചനയിലെ വാക്കുകൾ അപ്രത്യക്ഷങ്ങളാവുന്നുവോ അപ്പോഴാണ് കലയുടെ സമാരംഭം.

## ചോദ്യം, ഉത്തരം

"ജനപ്രതിനിധികൾ തിരഞ്ഞെടുപ്പിനു മുൻപ് പല പ്രതിജ്ഞകളും ജനങ്ങളോടു ചെയ്തിട്ട് തിരഞ്ഞെടുക്കപ്പെട്ടതിനുശേഷം അതനുസരിച്ച് പ്രവർത്തിക്കാതിരിക്കുന്നതിനെക്കുറിച്ച് നിങ്ങൾ എന്തുപറയുന്നു"

"അച്ഛൻ മകനോടു ചെയ്യുന്ന പ്രതിജ്ഞ പോലെ. ഫസ്റ്റ് ക്ലാസ്സിൽ ജയിച്ചാൽ സൈക്കിൾ വാങ്ങിത്തരാമെന്നു പറയും. ജയിച്ചാൽ വാങ്ങിക്കൊടുക്കുകയുമില്ല. അല്ലെങ്കിൽ ചില ഭർത്താക്കന്മാർ ഭാര്യമാരോടു വലിഞ്ഞുകയറി ചിലതു പറയുന്നതുപോലിരിക്കും. 'നാളെ നിന്നെ സിനിമയ്ക്കു കൊണ്ടുപോകാം' എന്ന് രാത്രി സമയത്തുപറയും. പിറ്റേദിവസം സായാഹ്നമാകുമ്പോൾ 'അല്ലെങ്കിൽ നാളെയാവട്ടെ' എന്നു പറഞ്ഞ് ഒഴിഞ്ഞുമാറും. ഭാര്യ കരഞ്ഞാൽ തെറിവിളിക്കുകയും ചെയ്യും."

"സ്ത്രീക്ക് ഏറ്റവും വൈഷമ്യം ജനിപ്പിക്കുന്ന സംഭവമേത്"

"വിരൂപനും കൊള്ളരുതാത്തവനുമായ ഭർത്താവുമൊരുമിച്ച് റോഡിലൂടെ പോകുമ്പോൾ ഒരുകാലത്ത് തനിക്കു വിവാഹമാലോചിച്ച സുന്ദരനും നല്ലവനുമായ പുരുഷനെ അവൾ യാദൃച്ഛികമായി കാണുന്നത്"

"താൻ എന്നു ചാകും?"

(ഒരു കഥാകാരൻെറ ചോദ്യം)

"താങ്കൾക്ക് ഈശ്വരൻ, ഗുരുനാഥൻ അച്ഛൻ ഇവരെക്കുറിച്ച് ഒരറിവുമില്ല. എനിക്ക് ആ അറിവുണ്ടുതാനും. എങ്കിലും മരണത്തെക്കുറിച്ചുള്ള ചോദ്യമായതുകൊണ്ട് ആദ്യത്തെ രണ്ടുപേരോടു ചോദിച്ചിട്ടുപറയാം. മൂന്നാമത്തെയാൾ മരിച്ചിട്ട് കാൽശതാബ്ദം കഴിഞ്ഞുപോയി. അദ്ദേഹത്തോടു അതുകൊണ്ടു ചോദിക്കാനാവില്ലല്ലോ."

"നിങ്ങൾ എറണാകുളത്തെ ലൂസിയ ഹോട്ടലിൽ താമസിച്ചപ്പോൾ ഇംഗ്ലീഷുകാരെയും അമേരിക്കക്കാരെയും റഷ്യാക്കാരെയും പരിചയപ്പെട്ടു എന്ന് മുൻപ് എഴുതിയിരുന്നു. റഷ്യാക്കാരോടു സംസാരിച്ചപ്പോൾ എന്തുതോന്നി?"

"ഒരു റഷ്യാക്കാരൻ എൻെറ മുറിയിൽ വന്നു. ഞാൻ എഴുത്തുകാരനായതുകൊണ്ടു പരിചയപ്പെടാൻ വന്നതാണ്. അദ്ദേഹം മുറിയിൽ കയറിയപ്പോൾ ഘനവിദ്യുച്ഛക്തിയും ക്ഷയവിദ്യുച്ഛക്തിയും ഡയലക്ടിക്സ് അനുസരിച്ച് പ്രവർത്തിച്ച് വിദ്യുച്ഛക്തി എന്ന സിന്തസിസിൽ എത്തിയ ഫാൻ സ്വിച്ചിട്ടു പ്രവർത്തിപ്പിച്ചു. 'നിങ്ങളുടെ സർക്കാരെങ്ങനെ?' എന്നു ഞാൻ ചോദിച്ചപ്പോൾ അദ്ദേഹം തൊഴിലാളി ബൂർഷ്വായെ നോക്കുന്നതുപോലെ എന്നെ കോപത്തോടെ നോക്കി. വെയ്റ്റർ കൊണ്ടുവന്ന ചായ ഞങ്ങൾ കുടിച്ചപ്പോൾ ചായ എന്ന ക്വാണ്ടിറ്റി ശരീരത്തിലെ ചൂട് എന്ന ക്വാളിറ്റിയായി. യാത്ര പറഞ്ഞപ്പോൾ ഹസ്തദാനം. ഞങ്ങൾ തമ്മിൽ അപ്പോൾ വർഗ്ഗവ്യത്യാസമില്ല. വർഗ്ഗരഹിത സമുദായം എൻെറ മുറിയിൽ."

"തിരുവനന്തപുരത്തെ ചായക്കടകളെക്കുറിച്ച് എനിക്കു പുച്ഛമാണ് തോന്നിയത്. നിങ്ങൾക്കോ?" (കോഴിക്കോട്ടെ ഒരാൾ)

"നല്ല ചായക്കടകൾ. ദോശകൊണ്ടുവരൂ എന്നു പറഞ്ഞാൽ ഉടനെ മാർക്കറ്റിലേക്കുപോകും. അരിവാങ്ങും. കുതിർക്കും. ആട്ടും. അല്പം പുളിക്കുന്നതുവരെ വയ്ക്കും. പിന്നീട് ദോശ ചുട്ടുകൊണ്ടുവരും. വലിയ താമസമൊന്നുമില്ല. പിന്നെ മധുരപലഹാരങ്ങൾക്കു വലിയ പഴക്കം കാണില്ല. രണ്ടാഴ്ചത്തെ പഴക്കമേ ഉണ്ടാകൂ."

## വൻഹോഹും ബഷീറും

'വിൻസെൻറ് വാൻഗോഘ് ബഷീറിൻെറ വീട്ടിൽ' എന്ന പേരിൽ പുനത്തിൽ കുഞ്ഞബ്ദുള്ള കലാകൗമുദിയിലെഴുതിയ കഥയ്ക്കു പുതുമയുണ്ട്. (വിൻസെൻറ് വൻ ഹോഹ് എന്നതാണ് ഡച്ച് ഉച്ചാരണത്തിനോട് ഏതാണ്ടു അടുത്തുവരുന്ന

ണം. ഗോഘ് എന്നെഴുതുന്നത് ഏതായാലും രിയല്ല. നിഘണ്ടുവിൽ gogh എന്നതിൻെറ ഉച്ചാരണം khokh എന്നു കാണിച്ചിരിക്കുന്നു. kh എന്നതിന് ജർമ്മൻ ഭാഷയിലെ ich എന്നതിൻെറ ഉച്ചാരണമാണ്. ich ഉച്ചരിക്കുന്നത് akh (ആഹ്) എന്നും. അതിനാൽ ഹോഹ് എന്നതു ഡച്ച് ഉച്ചാരണത്തോടു അടുത്തവരും. ജർമ്മനും ഡച്ചും അറിയാവുന്ന ഒരാളിനോടും ഞാനിതു ചോദിച്ചു. അദ്ദേഹവും ഹോഹ് എന്നെഴുതിയാൽ മതി യെന്ന് അറിയിച്ചു) ജീവിതത്തിൽ അന്യൻെറ സഹതാപം ലഭിച്ചിട്ടില്ലാത്ത വൻ ഹോഹ് വൈക്കം മുഹമ്മദ്ബഷീറിൻെറ വീട്ടിലെത്തുന്നു. രണ്ടുപേരും പ്രതിഭാശാലികൾ. രണ്ടുപേരും അന്യരാൽ പീഡിപ്പിക്കപ്പെടുന്നവർ. ഇവരുടെ സന്ദർശനം കഥാകാരൻ ചിത്രീകരിക്കുന്നു. നിത്യജീവിതത്തിൽ ഒരു വികാരവും നമ്മൾ അറിയുന്നില്ല. കുഞ്ഞബ്ദുള്ള ചില വികാരങ്ങൾക്കു വാക്കുകളിലൂടെ രൂപം കൊടുക്കുമ്പോൾ സഹ താപത്തിൻെറ നീർച്ചാലുകൾ വൻ ഹോഹിലേക്കും ബഷീറിലേക്കും ഒഴുകുന്നു. രണ്ടുപേരും പ്രകാശ ത്തിൽ വന്നു നില്ക്കുന്നു. ഇതുതന്നെയാണ് ഈ രചനയുടെ സവിശേഷത.

## സി.വി. ശ്രീരാമൻ

**ലൈം**ഗികവികാരത്തിൻെറ നേരിട്ടുള്ള പ്ര കടനം സമുദായം സമ്മതിക്കില്ല. അതുകൊണ്ട് പ്രച്ഛന്നമായ രീതിയിലാണ് അത് സ്ത്രീയും പുരുഷനും നിർവഹിക്കുന്നത്.വേഷം, ഭാവം, ചലനം, ചലനമില്ലായ്മ ഇവയിലൂടെ സ്ത്രീ, പുരുഷനെയും പുരുഷൻ സ്ത്രീയെയും ആകർ ഷിക്കുന്നു. സ്ത്രീ വിദഗ്ദ്ധമായരീതിയിൽ പുരുഷനെ സ്പർശിക്കുന്നതും പുരുഷൻ അവി ദഗ്ദ്ധമായരീതിയിൽ സ്ത്രീയെ സ്പർശിക്കു ന്നതും പ്രച്ഛന്നമായ സെഡക്ഷനാണ്. നേരി ട്ടുള്ള കാമവികാരപ്രകടനം കൊലപാതകത്തോളം ചെല്ലും. അത് സംഭവിച്ചുവെന്നാണ് സി.വി. ശ്രീരാമൻ ''മുഖം പദ്മദലാകാരം' എന്ന കഥയിൽ പറയുന്നത്. ഭാര്യയും ജാരനും കൂടി ഭർത്താവിനെ ശ്വാസംമുട്ടിച്ചുകൊന്നു. ഭാര്യ ജീവപര്യന്തം തടവിനു ശിക്ഷിക്കപ്പെട്ടു. 'അപ്പീൽ കെയ്സ്' കൊടുത്തിട്ട് അവൾ ജാമ്യത്തിലിറ ങ്ങിയിരിക്കുന്നു. ബസ്സിൽ യാദൃച്ഛികമായി കണ്ട ഒരു വക്കീലിനെ അവൾ വശീകരിക്കാൻ ശ്രമിക്കുന്നു. അയാൾ അവളുടെ വലയിൽ വീഴുന്നില്ല. വീഴുന്നില്ലെന്നു കണ്ടപ്പോൾ അവൾ മതചിന്തയിലേക്കു തിരിയുന്നു.

കുറ്റവും മതചിന്തയും പലപ്പോഴും ബന്ധപ്പെ ട്ടതാണ്. കുറ്റം ചെയ്തതിനു ശേഷമുള്ള മതാസക്തി പശ്ചാത്താപത്തിൻെറ ഫലമാ ണെന്നു തെറ്റിദ്ധരിക്കേണ്ടതില്ല. നിലക്കണ്ണാടി യുടെ മുൻപിൽ നിന്ന് സെക്സിൽ വ്യാപരി ക്കുന്നവർക്ക് ആഹ്ളാദം കൂടുമെന്നു കേട്ടിട്ടുണ്ട്. മതം ഇവിടെയൊരു നിലക്കണ്ണാടിമാത്രമാണ്. അതിലേക്കു ഭർത്താവിനെ കൊന്ന സ്ത്രീതിരി ഞ്ഞത് മനഃശാസ്ത്രതത്ത്വങ്ങൾക്കു യോജിച്ച മട്ടിൽത്തന്നെയാണ്.

സി.വി. ശ്രീരാമൻ നല്ല കഥാകാരനാണ്. ചലനാത്മകമായ ആഖ്യാനം, ബോധമനസ്സി ൻെറയും ഉപബോധമനസ്സിൻെറയും പരിമൃദുല ചലനങ്ങളുടെ ആവിഷ്കാരം, വിശ്വാസ്യങ്ങളായ സംഭവങ്ങളുടെ സന്നിവേശം ഇവയൊക്കെ ഈ കഥയിലും ദർശിക്കാം. (കഥ 'ഇന്ത്യാറ്റുഡേ' (മലയാളം) എന്ന മാസികയിൽ)

## ആഫ്രിക്കൻ നോവൽ, നോവ്ലെറ്റ്

"**നി**ങ്ങളെ സ്നേഹിതനായി പരിഗണിക്കു ന്നവനെ സ്നേഹിതനായി പരിഗണിക്കുക. നിങ്ങളുടെ യജമാനനെ ശത്രുവായി കരുതുക." വിഖ്യാതനായ സെംബെനെ ഉസ്മാൻെറ God's Bits of Wood എന്ന നോവലിൽ കണ്ട രണ്ടുവാക്യങ്ങളുടെ തർജ്ജമയാണിത്. ഒരു വലിയ ബാനറിൽ ഈ വാക്യങ്ങൾ എഴുതിയിരുന്നു എന്നാണ് നോവലിലെ പ്രസ്താവം. യജമാനനെ ശത്രുവായും സ്നേഹിതനെ സ്നേഹിതനായും കരുതിക്കൊണ്ടു രചിക്കപ്പെട്ട നോവലാണിത്. 1947–48–ൽ സെനിഗലിലെ ഡക്കാർ—നൈജർ റെയിൽവേയിലെ തൊഴിലാളികൾ പണിമുടക്കി. ആ പണിമുടക്കിനെ അവലംബിച്ചുകൊണ്ട് ഉസ്മാൻ എഴുതിയ ഈ നോവൽ തികച്ചും ശക്തമത്രേ. സ്വഭാവചിത്രീകരണത്തിലും ആ ഖ്യാനത്തിലും ഇത് ഒരു ഉജ്ജ്വലമാതൃകയാണ്. 1960–ലാണ് സെനിഗലിനു സ്വാതന്ത്ര്യം കിട്ടിയത്. ആ വർഷം തന്നെയാണ് ഈ നോവൽ പ്രസിദ്ധപ്പെടുത്തിയതും. നേരത്തേ എഴുതിത്തു ടങ്ങിയതും 47–48ലെ പണിമുടക്കിനെ വർണ്ണി ക്കുന്നതുമായ ഇതിൽ ഫ്രഞ്ച് കൊളോണിയലി സത്തിൻെറ കെടുതികൾ പ്രതിപാദിക്കപ്പെട്ടതു സ്വാഭാവികം. ഫ്രഞ്ച് ഡയറക്ടറന്മാരാണ് അവിടത്തെ യജമാനന്മാർ. യജമാനന്മാരെ വെറുത്തുകൊണ്ട് ഉസ്മാൻ ട്രെയ്ഡ് യൂണിയൻ പ്രവർത്തനങ്ങളെ ചിത്രീകരിക്കുന്നു. തൊഴിലാളി കളുടെ പുരോഗമനാത്മകങ്ങളായ എല്ലാ പ്രവൃ ത്തികളും ഇതിലുണ്ട്. രക്തച്ചൊരിച്ചിലിലൂടെ നോവൽ അവസാനിക്കുന്നു. ഉന്നതമായ കലയുള വാക്കുന്ന വിശ്രാന്തിയല്ല ഈ നോവൽ എനിക്കു നല്കിയത്. റെട്ടറിക്കിനോടു ബന്ധപ്പെട്ട (പ്രഭാഷണവിദ്യ) സവിശേഷമായ മാനസികനില യാണ് എനിക്കുണ്ടായത്. ഗ്രന്ഥകാരൻെറ ഇച്ഛാശക്തി അവിശ്വസനീയമായ ഒരന്തരീ ക്ഷം സൃഷ്ടിച്ച പ്രതീതി!

ഉസ്മാൻെറ വിഖ്യാതമായ ''മണിയോർഡറും'' എന്നിൽ ഒരു ചലനവുമുളവാക്കിയില്ല. അനന്ത രവൻ പാരീസിൽ നിന്ന് ആഫ്രിക്കയിലെ അമ്മാവന് പണം മണിയോർഡറായി അയ യ്ക്കുന്നു. ഐഡൻറിറ്റി കാർഡില്ലാത്തതുകൊണ്ട് അമ്മാവനെന്ന പരമപാവത്തിന് അതു വാങ്ങാൻ കഴിയുന്നില്ല. വേറൊരുത്തൻ മുക്ത്യാർപത്രം വാങ്ങിക്കൊണ്ട് ആ പണം അപഹരിക്കുന്നു. പണം മനുഷ്യനെ നശിപ്പിക്കുന്നു എന്നു സ്ഥാപിക്കാനെഴുതിയ ആ കൊച്ചുനോവൽ (it [money] destroys all that is human in us) ഒരു social weapon—സമൂഹത്തിൻെറ നേർക്കുള്ള ആയുധം—ആണെന്നേ എനിക്കു തോന്നിയുള്ളൂ. അനുവാചകനോട് 'നിങ്ങൾ കരയുകയില്ലേ, എങ്കിൽ ഞാൻ കണ്ണീർ പ്രവഹിപ്പിക്കും.' എന്നു ഉസ്മാൻ പറയുന്നതുപോലെയും എനിക്കുതോന്നി. അതിനാണല്ലോ ആ പാവത്തിനെ പറ്റിച്ച ഭയങ്കരൻ നൽകിയ ഒരു ചാക്ക് അരി അയാൾ പാവങ്ങൾക്കു വാരിവാരിക്കൊടുത്തു എന്നു നോവലിസ്റ്റ് എഴുതിയത്. പ്രതിഷേധാത്മ കമായ നോവലിന് അതിൻേറതായ മൂല്യമുണ്ട്. കലയുടെ മൂല്യം അല്പം മാത്രം.



സി.വി. ശ്രീരാമൻ

'**എ**രിഞ്ഞടങ്ങിയ അഗ്നി പർവ്വതം' എന്ന രീതിയി ലുള്ള പ്രയോഗങ്ങൾ ക്ളീ ഷേയാണ്. അമ്മാതിരി പ്രയോഗങ്ങൾ പത്രലേഖ കൻമാർക്കും റ്റി.വിയിലും റേഡിയോയിലും ന്യൂസ് വായിക്കുന്നവർക്കും വിട്ടു കൊടുക്കണം. ഉഷ കിരീടം നിലനിറുത്തിയെന്നും ഉഷ വിടവാങ്ങുന്നുവെന്നും മറ ഡോണ അട്ടിമറിച്ചെന്നും അവർ പറഞ്ഞുകൊള്ളട്ടെ.